©
Government of Kerala
1984

Reg. No. KL/TV(?)/12



# KERALA GAZETTE

## PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 7th February 1984|18th Magha 1905 (Saka) [No. 6

## PART III

# Department of Panchayats

NOTIFICATION

No. G5-11643/83. *20th January* 1984.

In exercise of the powers conferred undee section 85 (1) of the Kerala Panchayats Act, 1960 (Act 32 of 1960) delegated to the Deputy Directoe of Panchayats by Notification No. G. O. (Ms.) 594/L3/DD dated 12-7-1962, sanction is hereby accorded to the Thakazhy Panchayat to open a daily public market in 10 cents of land comprised in Sy.No. 160/4 of Thakazhy Village in Alleppey District.

Office of the Deputy Directoe of Panchayats, Quilon.

P. V. Koshy,
*Deputy Director of Panchayats.*

NOTIFICATIONS

(1)

No B13850/83. *31st December* 1983.

It is heeeby notified undee Rule 9 (2) of the Kerala Panchayats (Election of president and Vice-President) Rnles 1963, that Sri V.K. Keishna Panickee, Vallimala House, Nedumkunnam P.O. has been duly elected as the President of the Nedumkunnam Panchayat in Kottayam Disteict at the meeting held on 8-12-1983.

(2)

No. B-1 3849/83. *31st December* 1983.

It is hereby notified nndee Rule 9 (2) of the Kerala panchayats (Election of President and Vice-Peesident) Rules 1963, that Sri M. M. Joseph Malamel, Kulathooe prayar P.O. has been duly elected as the Peesident of the Vellavooe Panchayat in Kottayam District at the meeting held on 9-12-1983.

(3)

No. B-14086/83 *13th January* 1984.

It is heeeby notified undee Rule 9 (2) of the Kerala Panchayat (Election of President and Vice - president, Rules 1963, that Sri Devasia Joseph, Vadasseriyil Puthenchanda, Mundakayam P.O. has been duly elected as the Peesident of the Mundakayam Panchayat in Kottayam Disteict at the meeting held on 15-12-1983.

(4)

No. B-13349/83. *12th January* 1984.

It is heeeby notified undee Rule 9 (2) of the Kerala Panchayat (Election of President and Vice-Peesident) Rules 1963 that Sri K.A. Joseph, Kanapilly House, Edavanakkad P. O. has been duly elected as the President of the Edavanakkad Panchayat in Eenakulam Disteict at the meeting held on 30-11-1983.

(5)

No. B-12214/83. *12th January* 1984.

It is hereby notified under Rule 9(2) of the Keeala Panchayats (Election of Peesident and Vice-Peesident) Rnles 1963, that Sei P. Kutisankara Menon, Puthiyedath House, P.O. Panangad, Kodungalur Taluk Trichur Disteict has been duly elected as the President of the Sreenaeayanapuram Panchayat in Trichur District at the meeting held on 3-11-1983.

(6)

No. B-11763/83 *12th January* 1984.

It is hereby notified undee Rule 9(2) of the Keeala Panchayat (Election of Peesident and Vice-Peesident) Rnles, 1963 that Sri C.V. Thiranil, s/o Chenangath Vellakkan, P.O. Kurumpilavu has been duly elected as the Vice Peesident of the Chazhoor Panchayat in Trichur District at the meeting held on 12-10-1983.

(7)

No. B-12211/83. *12th January* 1984

It is heeeby notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963 that Sri P.C. Kunjikoean, S/o Pazhoru Chathan, P.O. Kodannur has been duly eleeted as the Vice-President of the Paralam Panchayat in Teichur Disteict at the meeting held on 28-9-1983.

(8)

No. B-13722/83. *27th December* 1983.

It is hereby notified undee Rule 9 (2) of the Kerala Panchayat (Election of President and Vice-Peesident) Rnles, 1963 that Sei P.C. Govindan,

Palari Veedu, Kannankuzhy, P. O. Vettilappara has been duly elected as the Vice-President of the Vettilappara Panchayat at the meeting held on 24-11-1983.

(9)

No. B-14196/83. 18th *January* 1984.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963 that Sri M. Narayana Menon, Mangottu Veedu, Orumanayoor P.O. has been duly elected as the Vice-President of the Orumanayoor Panchayat in Trichur District at the meeting held on 15-12-1983.

Office of the Deputy Director of Panchayats, Ernakulam.

P. PARAMESWARAN,
*Deputy Director of Panchayats.*

## NOTIFICATION

Cl. 10463/83. 18th *January* 1984.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963, that Sri K.P. Thomas, s/o Philipose Kannanthanam House P.O. Varambatta in Wynad District has been elected as the new President of Padisherethara Panchayat at the meeting held on 15-12-1983.

Office of the Deputy Director of Panchayats, Kozhikode.

A.K. APPOOTY,
*Deputy Director of Panchayats.*

## Proceedings of the Deputy Director of Panchayats, Malappuram

Order No. A2-6295/83/K. Dis. 14th *December* 1983.

*Read.*—1. Resolution No. 6 dated 10-6-1983 of Thennala Panchayat.

2. Letter No. 12/81 dated 15-6-1983 of the Executive Officer, Thennala Panchayat.

3. Letter No. C-13185/83 dated 31-10-1983 of the District Panchayat Officer, Malappuram.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainment Tax Act, 1961, (Act 20 of 1960) delegated to the Deputy Director of Panchayats in Notification No. L2-38864/65 dated 4-1-1966 of the Director of Panchayats, Trivandrum the bye-laws passed by the Thennala Panchayat in Malappuram District, as per its resolution Nos. read as first paper above, under the powers vested in it vide Sub Rule (1) and (5) of the Kerala Local Authorities Entertainment Tax Act 1961, is hereby approved.

Malappuram.

P. SREEDHARAN NAIR,
*Deputy Director of Panchayats.*

### തെന്നല പഞ്ചായത്ത് വിനോദ നികുതി

### ബൈലാ

1. ഈ നിയമാവലിക്ക് തെന്നല പഞ്ചായത്ത് വിനോദനികുതി ബൈലാ എന്ന് പേർ പറയും.

2. ഈ നിയമാവലി കേരള ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. നിർവ്വചനങ്ങൾ:—ഈ നിയമാവലിയിൽ സന്ദർഭത്തിന് മററു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം

(1) "ആക്‌ററ്" എന്നാൽ 1961-ലെ കേരള വിനോദനികുതി ആക്‌ററ് (1961-ലെ 20-ാം നമ്പർ ആക്‌ററ്) 1975-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി (ഭേദഗതി) ആക്‌ററ് (1975-ലെ 19-ാം നമ്പർ ആക്‌ററ് എന്നും)

(2) "ചട്ടങ്ങൾ" എന്നാൽ 1962-ലെ തദ്ദേശസ്വയംഭരണ വിനോദ നികുതി ചട്ടങ്ങൾ എന്നും

3) "പഞ്ചായത്ത്" എന്നാൽ തെന്നല പഞ്ചായത്ത് എന്നും

(4) "ഗവൺമെൻറ്" എന്നാൽ കേരള ഗവൺമെൻറ് എന്നും

(5) "കളക്‌ടർ" എന്നാൽ മലപ്പുറം ജില്ലാ കളക്‌ടർ എന്നും

6) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്‌ററ് (1960-ലെ 32-ാം നമ്പർ ആക്‌ററ്) അനുസരിച്ച് നിയമനം നടത്തിയിട്ടുള്ള തെന്നല പഞ്ചായത്ത് എക്‌സിക്യൂട്ടീവ് ആഫീസർ എന്നും അർത്ഥമാകുന്നു.

4. ആക്‌ററിലെ 7 (1), 7 (3) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി അതതു കാലത്ത് പഞ്ചായത്ത് ഒഴിവാക്കപ്പെടുന്ന പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്ത് അതിർത്തിക്കുള്ളിൽ വെച്ച് നടത്തുന്ന എല്ലാ വിനോദ പ്രദർശനങ്ങൾക്കും ആക്‌ററ് 3-ാം വകുപ്പു പ്രകാരം പ്രദർശന പ്രവേശന സംഖ്യയുടെ 20% (ഇരുപത് ശതമാനം) വിനോദ നികുതി ഈടാക്കുന്നതാണ്. റിട്ടേണുകൾ അനുസരിച്ചാണ് പ്രദർശനഉടമ നികുതി അടയ്‌ക്കാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡിപ്പോസിററായി പഞ്ചായത്തിൽ അടയ്‌ക്കേണ്ടതാണ്. വിനോദ നികുതിയുടെ അധികവിനോദനികുതിയും, പ്രദർശന നികുതിയും, സർച്ചാർജ്ജും പ്രദർശനത്തിന് തൊട്ടടുത്തുള്ള പ്രവർത്തന ദിവസം പകൽ 11 മണിക്ക് മുമ്പായി പഞ്ചായത്താഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്.

4. (a) ഓരോ നാടക പ്രദർശനത്തിനും 6 എ (എ) യിൽ വ്യവസ്ഥ ചെയ്‌തിട്ടുള്ളതനുസരിച്ച് പ്രവേശനഫീസ് വെച്ച് നടത്തുന്ന നാടകം ഒരു പ്രദർശനത്തിന് 25 രൂപാ (ഇരുപത്തി അഞ്ച് രൂപ) വീതവും ഓരോ സർക്കസ് പ്രദർശനത്തിനും 15 രൂപ (പതിനഞ്ച് രൂപ) വീതവും വിനോദനികുതി ഈടാക്കുന്നതാണ്. ഇപ്രകാരമുള്ള പ്രദർശനത്തിന് പ്രദർശന നികുതി ഒരു പ്രദർശനത്തിന് 3 രൂപയും (മൂന്നു രൂപ) യും പ്രദർശന നികുതിയുടെ 25% സർച്ചാർജ്ജും ഉണ്ടായിരിക്കുന്നതാണ്. വിനോദ നികുതിയും പ്രദർശനനികുതിയും സർച്ചാർജ്ജും മുൻകൂറായി പഞ്ചായത്തിൽ ഒടുക്കി രശീത് വാങ്ങി കൊള്ളേണ്ടതാണ്.

കുറിപ്പ്:—നാടക പ്രദർശനം (ഡ്രാമാററിക്ക് പെർഫോർമെൻസ്) എന്നാൽ ഏതെങ്കിലും വിനോദകളി, കഥനനാടകം, സാംസ്‌കാരിക നാടകം, കഥകളി അഥവാ മററു നാടകങ്ങൾ, ഗാനമേളകൾ എന്നും അർത്ഥമാകുന്നു.

5. (എ) ഈ ഉപനിയമം 4-ൽ എന്തുതന്നെ അടങ്ങിയിരുന്നാലും ആക്‌ററ് 4-ാം വകുപ്പ് പ്രകാരം പഞ്ചായത്തിന് 4-ഉം, 5-ഉം ചട്ടങ്ങൾക്ക് വിധേയമായി വിനോദ നികുതി ഒരു മൊത്തം നികുതിയായി ഒരു പ്രത്യേക കാലത്തേക്ക് കോമ്പൗണ്ട് ചെയ്‌തു കൊടുക്കുവാൻ പഞ്ചായത്തിന് അധികാരമുണ്ടായിരിക്കുന്നതുമാണ്. അതുപ്രകാരം കോമ്പൗണ്ട് ചെയ്യപ്പെട്ട മൊത്തം തുക കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്നതു പോലെ പ്രദർശനം തുടങ്ങുന്നതിന് മുൻപ് മുൻകൂറായി പഞ്ചായത്താഫീസിൽ അടയ്‌ക്കേണ്ടതാണ്.

(ബി) സാധാരണ ഗതിയിൽ ആക്‌ററ് 3-ാം വകുപ്പുപ്രകാരം മൂന്നു മാസക്കാലത്തേക്ക് കൊടുക്കേണ്ടി വരുന്ന മതിപ്പ് തുകയുടെ 75% (എഴുപത്തഞ്ച് ശതമാനത്തിൽകുറയാത്ത സംഖ്യക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യേണ്ടതുള്ളു.

6. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് കുറഞ്ഞത് ഏഴ് ദിവസം മുമ്പെങ്കിലും പ്രദർശനം തുടങ്ങുന്നതിനുള്ള അനുവാദത്തിനായി

കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ കൊടുത്തിരിക്കുന്ന വിവരങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്.

(1) ഉടമസ്ഥന്റെ പേരും മേൽവിലാസവും.

(2) പ്രദർശനത്തിന്റെ സ്ഥലവും, സമയവും കാലവും.

(3) ക്ലാസുകളും നിരക്കുകളും പ്രദർശനത്തിന്റെ സ്വഭാവവും കാര്യനിർവ്വഹണാധികാരസ്ഥൻ നിർദ്ദേശിക്കുന്ന മററു വിവരങ്ങളും.

7. മേൽ 6-ാം വകുപ്പിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്ത അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നു തോന്നുന്ന നിബന്ധനകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി പ്രദർശനത്തിനുള്ള അനുമതി നൽകാവുന്നതാണ്. അനുമതി ഉത്തരവിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനകൾക്കോ നിയന്ത്രണങ്ങൾക്കോ എതിരായി പ്രദർശന ഉടമ പ്രവർത്തിക്കുകയോ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗങ്ങളിലൂടെ അനുമതി കൈവശമാക്കുകയോ ചെയ്താൽ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദ് ചെയ്യുവാനോ തിരുത്തുവാനോ സസ്പെൻഡ് ചെയ്യാനോ അധികാരമുണ്ടായിരിക്കുന്നതാണ്.

8. ഈ നിയമാവലി നൽകുന്ന ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പു വയ്ക്കേണ്ടതും പ്രദർശനത്തിന്റെകാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

9. ആക്ടിലെ 10 (2) വകുപ്പനുസരിച്ച് താഴെ പറയുന്ന സംഗതികൾ കൂടി ഈ പഞ്ചായത്തിലെ കാര്യനിർവ്വഹണാധികാരസ്ഥനെ അധികാരപ്പെടുത്തിയിരിക്കുന്നു.

(i) പ്രദർശനം നടന്നുകൊണ്ടിരിക്കുമ്പോൾ പ്രദർശന സ്ഥലത്ത് പ്രവേശിച്ച് പരിശോധിക്കുകയും

(ii) ആക്ററിലെ 5-ാം വകുപ്പനുസരിച്ചാണോ ആളുകളെ പ്രവേശിപ്പിച്ചിരിക്കുന്നത് എന്നു തീർച്ചപ്പെടുത്തുവാനും

(iii) ഏതെങ്കിലും ഒരു പ്രദർശനത്തിനു വേണ്ടി പ്രസ്തുത സ്ഥലം ഉപയോഗിക്കുന്നത് തടഞ്ഞു കൊണ്ടുള്ള ഉത്തരവു നൽകുവാനും

10. കാര്യനിർവ്വഹണ ഉദ്യോഗസ്ഥനോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പഞ്ചായത്ത് പ്രത്യേകമായി ഈ ആവശ്യത്തിലേക്കായി ഏർപ്പെടുത്തുന്ന പഞ്ചായത്ത് വകുപ്പിലെ മേലുദ്യോഗസ്ഥനോ ഓരോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിക്കാവുന്നതും ആക്ററിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും വ്യവസ്ഥകൾ പാലിച്ചിട്ടുണ്ടോ എന്ന് നോക്കാവുന്നതാണ്.

11. നേരിട്ടുള്ള അറിവ് മുഖേനയോ മേൽ 10-ാം വകുപ്പിൽ പ്രസ്താവിക്കുന്ന ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ടു മുഖേനയോ ഏതെങ്കിലും ക്രമക്കേടുകൾ ഉള്ളതായി ബോദ്ധ്യപ്പെട്ടാൽ കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം നിർത്തിവെയ്ക്കുക തുടങ്ങിയിട്ടുള്ള നടപടികൾ സ്വീകരിക്കുന്നതിന് അധികാരമുണ്ടായിരിക്കുന്നതാണ്.

12 അനുമതി റദ്ദു ചെയ്യുകയോ സസ്പെന്റ് ചെയ്യുകയോ ചെയ്യുന്ന കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കൽപ്പനയും രേഖാമൂലം ആയിരിക്കേണ്ടതും അങ്ങനെ ചെയ്യുന്നുള്ള കാരണം അതിൽ കാണിച്ചിരിക്കേണ്ടതുമാണ്.

13. അനുമതി റദ്ദു ചെയ്യുകയോ സസ്പെന്റു ചെയ്യുകയോ അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തുകഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ സസ്പെൻഷൻ പിൻവലിക്കുകയോ ചെയ്യുന്നതുവരെയുള്ള കാലം അനുമതിയില്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

14. (എ) പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിനു മൂന്നു ദിവസം മുമ്പായി വിൽക്കുവാനുദ്ദേശിക്കുന്ന എല്ലാ ടിക്കററുകളും പഞ്ചായത്താഫീസിൽ ഹാജരാക്കി സീൽ വെയ്ക്കുകയോ സ്റ്റാമ്പ് ചെയ്യുകയോ ചെയ്തുകൊള്ളേണ്ടതാണ്. ടിക്കററുകളോടൊപ്പം ക്ലാസുകളുടെ എണ്ണം ഓരോ ക്ലാസിലുമുള്ള ടിക്കററുകളുടെ എണ്ണം ടിക്കററിന്റെ വില എന്നിവ കാണിക്കുന്ന ഒരു സ്റ്റേറ്റുമെന്റ് കാണിച്ചിരിക്കേണ്ടതാണ്. മേൽപ്രകാരം ചെയ്യുന്നതിനുള്ള സമയപരിധി മതിയായ കാരണങ്ങളാൽ 24 മണിക്കൂറിനു മുമ്പുവരെ ഇളവു ചെയ്തുകൊടുക്കാവുന്നതാണ്.

(ബി) ഉപചാരമായതും സൗജന്യമായതുമായ ടിക്കററുകൾ ഓരോ ക്ലാസിലേക്കും ആകെ അനുവദിച്ചിട്ടുള്ള പ്രവേശനത്തിന്റെ 5% (അഞ്ചു ശതമാനം)ത്തിൽ കൂടുവാൻ പാടുള്ളതല്ല.

15. കാര്യനിർവ്വഹണാധികാരസ്ഥന് ആഫീസിൽ ലഭിക്കുന്ന ടിക്കററുകൾ സീൽവച്ചശേഷം മടക്കിക്കൊടുക്കേണ്ടതും നികുതി പിരിക്കുവാൻ വേണ്ടുന്ന ഏർപ്പാടുകൾ ചെയ്യേണ്ടതുമാകുന്നു. ഈ സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളെയും പ്രദർശന ഉടമസ്ഥൻ അനുസരിച്ചിരിക്കേണ്ടതാണ്. പഞ്ചായത്തിന്റെ സീലോ, സ്റ്റാമ്പോ, ലേബലോ ഇല്ലാത്ത ടിക്കററുകൾ വിൽക്കുവാൻ പാടില്ലാത്തതാകുന്നു.

16. പഞ്ചായത്തിലേക്ക് ലഭിക്കേണ്ടുന്ന നികുതി യഥാസമയം ഈടാക്കുന്നതിനുവേണ്ടി കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്ന ഒരു തുക പ്രദർശനത്തിന്റെ ഉടമസ്ഥൻ ഡിപ്പോസിററായി പഞ്ചായത്തിൽ വയ്ക്കേണ്ടതും പ്രസ്തുത ഡിപ്പോസിററ് നികുതി ഉൾപ്പെടെയുള്ള എല്ലാ ബാദ്ധ്യതകളും തീർന്നതിനുശേഷം ഉടമസ്ഥനു മടക്കി കൊടുക്കുകയോ ടിയാന്റെ ആവശ്യപ്രകാരം നികുതി ഇനങ്ങളിലേക്ക് മാററം ചെയ്യുകയോ ചെയ്യാവുന്നതാണ്.

17. മേൽപ്പറഞ്ഞ 16-ാം വകുപ്പുപ്രകാരം പ്രദർശന ഉടമ വെച്ചിരിക്കുന്ന ഡിപ്പോസിററ് തുക നികുതിയായി വരുന്ന ടിക്കററുകൾ മാത്രമേ ഓരോ സമയവും പഞ്ചായത്തിൽ നിന്ന് സീൽ വെച്ച് കൊടുക്കപ്പെടുകയുള്ളു.

18. ആക്ററിലെ നാലാം വകുപ്പുപ്രകാരം നികുതി ഒരിക്കൽ മന്നായി വാങ്ങുകയാണെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമുള്ള അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കററിന്റെയും വിലയിൽ വ്യത്യാസം വരുത്തുവാൻ പാടുള്ളതല്ലാത്തതാകുന്നു.

19. അർദ്ധരാത്രി കഴിഞ്ഞ് 1.30 മണിക്കു ശേഷമോ, വൈകുന്നേരം 3 മണിക്ക് മുമ്പായോ കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള രേഖാമൂലമായ അനുമതികൂടാതെ യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല.

20. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ പ്രദർശനവും കഴിഞ്ഞ് തൊട്ടടുത്ത പ്രവർത്തി ദിവസം പകൽ 11 മണിക്കു മുമ്പായി ടിക്കററിന്റെയും വിൽപ്പനയുടെയും നികുതിയുടെയും വിശദവിവരങ്ങൾ കാണിക്കുന്ന സ്റ്റേററുമെന്റ് ചട്ടങ്ങളിൽ 3-ാം നമ്പർ ഫോറത്തിലും 6-ാം നമ്പർ ഫോറത്തിലും പഞ്ചായത്തിൽ സമർപ്പിച്ചുകൊള്ളേണ്ടതും പ്രസ്തുത സ്റ്റേററുമെന്റിൽ പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പുവയ്ക്കേണ്ടതാണ്. സിനിമാ പ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിച്ചിട്ടുള്ളതും കൂടാതെ പ്രദർശന ഉടമ ഫിലിം വിതരണക്കാർക്ക് നൽകുന്നതുമായ ഡെയിലി കളക്ഷൻ റിപ്പോർട്ടിന്റെ ഒരു പ്രതിയും കൂടി സമർപ്പിക്കേണ്ടതും പ്രസ്തുത സി. സി, ആറിൽ ഫിലിം റപ്രസന്റേററിവും പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പു വെയ്ക്കേണ്ടതും ടിക്കററു അച്ചടിച്ചതിന്റെ കണക്കും ബാക്കി വരുന്ന ടിക്കററും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതാണ്. ഗേററിൽ

ശേഖരിച്ച ടിക്കറ്റും മറ്റെല്ലാ വിധത്തിലുള്ള കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ ഈ നിയമാവലി 10-ാം വകുപ്പുപ്രകാരം അധികാരപ്പെടുത്തപ്പെട്ട ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ പ്രദർശന ഉടമ കാണിക്കേണ്ടതുമാണ്.

21. ആക്റ്റിനോ, ചട്ടങ്ങൾക്കോ, നിയമാവലിക്കോ വിധേയമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശവും പ്രദർശന ഉടമസ്ഥനോ, അയാളുടെ ഏജന്റോ പ്രവർത്തിക്കാരോ അനുസരിക്കാൻ ബാദ്ധ്യസ്ഥരായിരിക്കുന്നതാണ്.

22. ആക്റ്റിലെ ഏഴാം വകുപ്പിലെ (1)-ാം ഉപവകുപ്പു പ്രകാരം വിനോദ നികുതിയിൽനിന്ന് ഒഴിവാക്കാൻ അപേക്ഷിക്കുന്ന ഉടമസ്ഥൻ പ്രദർശന ദിവസത്തിന് 14 ദിവസങ്ങൾക്ക് മുമ്പായി കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ സമർപ്പിച്ചിരിക്കേണ്ടതാണ്. കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്നപക്ഷം സമയപരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തുകൊടുക്കാവുന്നതാണ്. അങ്ങനെയുള്ള അപേക്ഷയോടൊപ്പം 5 രൂപ (അഞ്ചു രൂപ) കൂടി പഞ്ചായത്തിൽ അടയ്ക്കേണ്ടതാണ്. ഒഴിവിനുവേണ്ടി ലഭിക്കുന്ന അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ റിമാർക്കോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിനു വേണ്ടി വയ്ക്കേണ്ടതാണ്. പഞ്ചായത്ത് പ്രതികൂലമായി തീരുമാനിക്കുന്നതാകയാൽ ഉടമസ്ഥന് ആവശ്യമെന്ന് തോന്നുന്നപക്ഷം ജില്ലാ കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റേയോ കളക്ടരുടെയോ തീരുമാനം ഉണ്ടാകുന്നതിനു മുൻപ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശന ഉടമ മേൽപ്രകാരമുള്ള നികുതി സംഖ്യ ഡിപ്പോസിറ്റായി പഞ്ചായത്തിൽ അടക്കേണ്ടതും ആക്ടിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. ഒഴിവ് അനുവദിക്കുന്നതിനു മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്ന ഒരു സംഖ്യ ഡിപ്പോസിറ്റായി വയ്ക്കാൻ പ്രദർശന ഉടമയോട് ആവശ്യപ്പെടാവുന്നതുമാകുന്നു.

22. (a) പരിശോധനക്കായി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാരെ യാതൊരാളും തടയുവാൻ പാടില്ലാത്തതും ഇത്തരം കുറ്റത്തിന് മജിസ്ട്രേട്ടു മുമ്പാകെ കുറ്റാരോപണം തെളിയിച്ചാൽ 200 രൂപവരെ പിഴശിക്ഷയോ അല്ലെങ്കിൽ ജയിൽ ശിക്ഷയോ ലഭിക്കാവുന്നതാണ്.

22. (b) വിനോദനികുതി പരിശോധനക്കായി അധികാരപ്പെടുത്തിയിട്ടുള്ള ഏതൊരു ഉദ്യോഗസ്ഥനും, ഇൻഡ്യൻ ശിക്ഷാ നിയമത്തിലെ 21-ാം വകുപ്പുപ്രകാരം സർക്കാർ ഉദ്യോഗസ്ഥനായി കണക്കാക്കാവുന്നതാണ്.

23. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ ഭാഗങ്ങളോ ലംഘിക്കുന്നവർക്ക് 50 ക. (അമ്പതു രൂപ) വരെ പിഴ ചുമത്തുന്നതും തുടർച്ചയായി ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ചു രൂപ) വീതം പിഴ ചുമത്താവുന്നതുമാകുന്നു.

**Proceedings of the Deputy Director of Panchayats, Malappuram.**

Order No. (K.Dis.) A2-1624/83. 28th *October* 1983.

*Read:*—1. Resolution No. 6 dated 29-1-1983 of Elamkulam Panchayat.

2. Letter No. 50/83 dated 24-2-1983 of the Executive Officer, Elamkulam Panchayat.

3. No. C- 2331/83 dated 11-3-1983 of the District Panchayat Officer, Malappuram.

In exercise of powers conferred under section 12 (3) of the Kerala Local Authorities Entertainments Tax Act, 1961 (Act 20 of 1960) delegated to the Deputy Director of Panchayats the Notification No. L2-38864/65 dated 4-1-1966 of the Director of Panchayats, Trivandrum, the bye-laws passed by the Elamkulam Panchayat in Malappuram District, as per its resolution No. read as 1st paper above, under the powers vested in it vide S.R. (1) and (2) of the Kerala Local Authorities Entertainment Tax Act, 1961, is hereby approved.

P. SREEDHARAN NAIR,
Malappuram. *Deputy Director of Panchayats.*

ഏലംകുളം പഞ്ചായത്തിന്റെ "വിനോദ നികുതി" നിയന്ത്രണ ഉപനിയമങ്ങൾ

1. ഈ നിയമാവലിക്ക് ഏലംകുളം പഞ്ചായത്ത് വിനോദനികുതി നിയന്ത്രണ ഉപനിയമങ്ങൾ എന്നു പറയുന്നു.

2. ഇത് പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടറുടെ അംഗീകാരത്തോടുകൂടി കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ നടപ്പിൽ വരുന്നതാണ്.

3. ഈ ഉപനിയമങ്ങൾ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമില്ലാത്ത പക്ഷം:—

(എ) "ആക്റ്റ്" എന്നാൽ 1975-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി (ഭേദഗതി) ആക്റ്റ് (1975-ലെ 19-ാം നമ്പർ) പ്രകാരം ഭേദഗതി ചെയ്തിട്ടുള്ള കേരള തദ്ദേശ സ്വയംഭരണ വിനോദനികുതി ആക്റ്റ് (1961-ലെ 20-ാം നമ്പർ) എന്നും,

(ബി) "ചട്ടങ്ങൾ" എന്നാൽ 1962-ലെ തദ്ദേശ സ്വയംഭരണ വിനോദ നികുതി ചട്ടങ്ങൾ എന്നും,

(ii) "പഞ്ചായത്ത്" എന്നാൽ ഏലംകുളം പഞ്ചായത്ത് എന്നും,

(ഡി) "ഗവൺമെന്റ്" എന്നാൽ കേരള സംസ്ഥാന ഗവൺമെന്റ് എന്നും,

(ഇ) "കളക്ടർ" എന്നാൽ മലപ്പുറം ജില്ലാ കളക്ടർ എന്നും,

(എഫ്) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്റ്റ് (1960-ലെ 32-ാം ആക്റ്റ്) അനുസരിച്ച് നിയമനം നടത്തിയിട്ടുള്ള ഏലംകുളം പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസർ എന്നും അർത്ഥമാകുന്നു.

4. ആക്റ്റിലെ 7 (i), 7 (iii) വകുപ്പുകൾ പ്രകാരം പ്രത്യേകമായി അതാതുകാലത്ത് ഏലംകുളം പഞ്ചായത്ത് അതിന്റെ തീരുമാനപ്രകാരം ഒഴിവാക്കുന്ന പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്ത് അതിർത്തിക്കുള്ളിൽ വച്ച് നടത്തുന്ന ഏതൊരു വിനോദ പ്രദർശനങ്ങൾക്കും പ്രദർശനത്തിന് നൽകപ്പെടുന്ന തുകയുടെ 20% (ഇരുപത്) എന്ന തോതിൽ ആക്റ്റ് 3-ാം വകുപ്പുപ്രകാരം വിനോദനികുതി ചുമത്തി ഈടാക്കുന്നതാണ്. എന്നാൽ നാടകമാണ് പ്രദർശിപ്പിക്കുന്നതെങ്കിൽ ഓരോ പ്രദർശനത്തിനും 25 രൂപ (ഇരുപത്തിയഞ്ചു രൂപ മാത്രം) വീതവും, സർക്കസ് പ്രദർശനമാണെങ്കിൽ ഓരോ പ്രദർശനത്തിനും 15 രൂപ (പതിനഞ്ച് രൂപ മാത്രം) വീതവും പ്രദർശനനികുതി അടച്ചാൽ മതിയാകുന്നതാണ്. റിട്ടേണുകളനുസരിച്ചാണ് ഉടമസ്ഥൻ പ്രദർശന നികുതി അടയ്ക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡിപ്പോസിറ്റായി വയ്ക്കേണ്ടതാണ്. വിനോദനികുതിയും, സർച്ചാർജുകളും പ്രദർശനം കഴിഞ്ഞ് അടുത്ത പ്രവർത്തി ദിവസം 12 മണിക്ക് മുമ്പായി ഉടമസ്ഥൻ പഞ്ചായത്താഫീസിൽ അടച്ച് രസീതി വാങ്ങേണ്ടതാണ്. കോമ്പൗണ്ട് ചെയ്താണ് നികുതി അടയ്ക്കുന്നതെങ്കിൽ ആയത് എപ്പോഴും മുൻകൂറായി അടയ്ക്കേണ്ടതാണ്.

5. (എ) ഉപനിയമം 4-ൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ആക്റ്റ് 11-ാം വകുപ്പനുസരിച്ച് ഗവൺമെന്റ് ഉണ്ടാക്കിയ ചട്ടങ്ങളിലെ 4-ം, 5-ം വകുപ്പുകൾക്ക് വിധേയമായി ആക്റ്റിലെ 4-ാം വകുപ്പു

പ്രകാരം യാതൊരു തരത്തിൽപ്പെട്ട വിനോദനികുതിയും ഒരു മൊത്തംതുകയ്ക്ക് കോമ്പൗണ്ട് ചെയ്യുവാൻ അധികാരം ഉണ്ടായിരിക്കുന്നതാണ്. സാധാരണ ഗതിയിൽ ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം മൂന്നു മാസത്തേക്ക് കൊടുക്കേണ്ടിവരുന്ന [illegible] തുകയുടെ 75% (എഴുപത്തിയഞ്ചു) കുറയാത്ത തുകയ്ക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യുവാൻ പാടുള്ളു.

(ബി) ഏതൊരു പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ച പ്രകാരം കോമ്പൗണ്ട് ചെയ്തിട്ടുള്ളത് അതുപ്രകാരം കോമ്പൗണ്ട് ചെയ്ത വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, അദ്ദേഹം രേഖാമൂലം സ്വന്തം ഉത്തരവാദിത്വത്തിൽ അധികാരപ്പെടുത്തുന്ന മാനേജരോ പ്രദർശനം മൂലം മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ദിവസംതോറും എക്സിക്യൂട്ടീവ് ആഫീസർക്ക് സമർപ്പിക്കേണ്ടതാണ്.

6. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് മുൻപ് ചുരുങ്ങിയത് 7 (ഏഴു) ദിവസം മുൻപെങ്കിലും പ്രദർശനം തുടങ്ങുന്നതിനുള്ള അനുമതിക്ക് വേണ്ടി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷ സമർപ്പിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ പറയുന്ന വിവരങ്ങൾ പ്രത്യേകമായി ചേർത്തിരിക്കണം.

(i) ഉടമസ്ഥന്റെ പേരും മേൽവിലാസവും
(ii) പ്രദർശനത്തിന്റെ വിവരം
(iii) പ്രദർശനത്തിന്റെ സ്ഥലവും, സമയവും, കാലവും
(iv) പ്രദർശനത്തിന് അനുവദിക്കപ്പെട്ട ക്ലാസുകളും പ്രവേശനത്തിനുള്ള നിരക്കുകളും
(v) പ്രദർശനം നിയന്ത്രിക്കുന്ന രീതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മറ്റു വിവരങ്ങളും.

7. നിയമാവലി 6-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല. മറ്റു സംഗതിയിൽ കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നു തോന്നുന്ന നിബന്ധനയ്ക്കും, നിയന്ത്രണത്തിനും വിധേയമായി അനുവാദം നൽകാവുന്നതാണ്.

പ്രദർശനത്തിന്റെ ഉടമസ്ഥൻ അനുമതിയിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനയോ നിയന്ത്രണമോ, പരിധിയോ തെറ്റി പ്രവർത്തിക്കുകയോ ലംഘിക്കുകയോ ചെയ്താലോ, ആക്ടിലേയോ, ചട്ടങ്ങളിലേയോ, ഉപനിയമങ്ങളിലേയോ, വ്യവസ്ഥകൾ ലംഘിച്ചതുമൂലം ശിക്ഷിക്കപ്പെടുന്നതായാലും അല്ലെങ്കിൽ അവർ ഇത്തരം അനുവാദം തെറ്റായ വസ്തുതകൾ നൽകിയോ, കബളിപ്പിച്ചോ കരസ്ഥമാക്കിയിരുന്നാലും ടി അനുവാദം തടഞ്ഞുവെയ്ക്കുന്നതിനോ ദുർബലപ്പെടുത്തുന്നതിനോ ഉള്ള അധികാരം കാര്യനിർവ്വഹണാധികാരസ്ഥന് ഉണ്ടായിരിക്കുന്നതാണ്.

8. ഈ നിയമാവലി പ്രകാരം നൽകുന്ന ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടിരിക്കേണ്ടതും പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ, പരിധി മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

9. അനുമതി റദ്ദ് ചെയ്യുകയോ സസ്പെന്റ് ചെയ്യുകയോ, തിരുത്തുകയോ ചെയ്യുന്ന കാര്യനിർവ്വഹണാധികാരസ്ഥന്റെ ഓരോ കല്പനയും രേഖാമൂലമായിരിക്കേണ്ടതും അങ്ങനെ ചെയ്യാനുള്ള കാരണം അതിൽ രേഖപ്പെടുത്തിയിരിക്കേണ്ടതുമാണ്.

10. അനുമതി റദ്ദ് ചെയ്യുകയോ സസ്പെന്റു ചെയ്യുകയോ, കാലാവധി അവസാനിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷൻ ചെയ്തത് പിൻവലിക്കലോ, അനുമതി പുതുക്കയോ ചെയ്യുന്നവരെയുള്ള കാലം അനുമതി ഇല്ലാത്ത[illegible]മായി കണക്കാക്കുന്നതായിരിക്കും.

11. പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം ടിക്കറ്റ് വച്ച് നടത്തുകയാണെങ്കിൽ വിൽക്കുവാനുദ്ദേശിക്കുന്ന എല്ലാ ടിക്കറ്റുകളും പ്രദർശനം തുടങ്ങുന്നതിന് ഏഴു ദിവസം മുൻപായി പഞ്ചായത്താഫീസിൽ സീൽ വെയ്ക്കുവാനോ, സ്റ്റാമ്പു വെയ്ക്കുവാനോ ആയി കൊടുക്കേണ്ടതാണ്. ടിക്കറ്റുകളോടൊപ്പം ക്ലാസുകളുടെ എണ്ണം ഓരോ ക്ലാസിനുമുള്ള ടിക്കറ്റിന്റെ വില ടിക്കറ്റുകളുടെ എണ്ണം എന്നിവ അടങ്ങുന്ന ഒരു സ്റ്റേറ്റുമെന്റ് സമർപ്പിക്കാനുള്ള സമയപരിധി യുക്തമെന്ന് തോന്നുന്നപക്ഷം കാര്യനിർവ്വഹണാധികാരസ്ഥന് ഇളവുചെയ്തു കൊടുക്കാവുന്നതാണ്.

12. (എ) കാര്യനിർവ്വഹണാധികാരസ്ഥൻ അഥവാ അദ്ദേഹം നിയോഗിക്കുന്ന പഞ്ചായത്ത് ഉദ്യോഗസ്ഥന് ആഫീസിൽ കിട്ടിയ ടിക്കറ്റുകൾ സീൽവച്ചശേഷമോ, സ്റ്റാമ്പ് പതിച്ചശേഷമോ മടക്കിക്കൊടുക്കേണ്ടതും നികുതി പിരിക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതിയിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിക്കേണ്ടതാണ്. സ്റ്റാമ്പു ചെയ്തതോ, സീൽ വച്ചതോ ആയ ടിക്കറ്റുകൾ കൈപ്പറ്റിയതിന് രേഖാമൂലം ഏതൊരു പ്രദർശന ഉടമസ്ഥനോ അയാൾ രേഖാമൂലം നിയോഗിക്കുന്ന മാനേജരോ, സിൽബന്ധികളോ രശീതി നൽകേണ്ടതാണ്. എന്നാൽ യാതൊരു സംഗതിയിലും പഞ്ചായത്തിന്റെ സീലോ, സ്റ്റാമ്പോ ഇല്ലാത്ത ടിക്കറ്റുകൾ യാതൊരു വിനോദ പ്രദർശനങ്ങൾക്കുള്ള പ്രവേശനത്തിനോ ആ വക പ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ, സിൽബന്ധികളോ നൽകാൻ പാടില്ലാത്തതുമാണ്. ഒരിക്കൽ വിറ്റ ടിക്കറ്റ് യാതൊരു കാരണവശാലും യാതൊരു സന്ദർഭത്തിലും വീണ്ടും വിൽപ്പന നടത്താൻ പാടില്ല.

(ബി) പ്രദർശനത്തിന്റെ ഉടമസ്ഥൻ പഞ്ചായത്തിൽ കെട്ടിവെച്ചിട്ടുള്ള ജാമ്യസംഖ്യയിൽ കവിഞ്ഞുള്ള സംഖ്യ നികുതിയായി വരുന്ന ടിക്കറ്റുകൾ ഒരു സമയം പഞ്ചായത്തിൽ നിന്നും സീൽ ചെയ്തു കൊടുക്കുന്നതല്ല.

13. ഉപഹാരമായും, സൗജന്യമായും നൽകപ്പെടുന്ന ടിക്കറ്റുകൾ ഓരോ ക്ലാസിലേയും ആകെ സീറ്റുകളുടെ 5% (അഞ്ചു) ത്തിൽ അധികമാകുവാൻ പാടുള്ളതല്ല. ടിക്കറ്റിൻമേൽ സൗജന്യം എന്ന മുദ്ര ചെയ്യാത്ത ടിക്കറ്റുമായി യാതൊരാളെയും ആ ടിക്കറ്റുമായി ആ ടിക്കറ്റിൻമേൽ വിനോദനികുതി മുദ്രണം ചെയ്യാതിരിക്കെ പ്രവേശിക്കുവാൻ അനുവദിക്കുന്നതല്ല.

14. ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം ഒരിക്കൽ നികുതി കോമ്പൗണ്ട് ചെയ്തു കഴിഞ്ഞാൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റെ വിലയോ നൽകിയിരിക്കുന്ന ടിക്കറ്റിലോ വിലയിലോ മാറ്റം വരുത്തുവാൻ പാടില്ല.

15. കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള അനുമതി കൂടാതെ അർദ്ധ രാത്രി കഴിഞ്ഞ് 2 മണിക്കും രാവിലെ 10 മണിക്കും ഇടയിൽ യാതൊരു പ്രദർശനവും നടത്താൻ പാടുള്ളതല്ല.

16. (എ) പ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ വിനോദ പ്രദർശനം കഴിഞ്ഞ് 24 മണിക്കൂറുകൾക്കകം കഴിഞ്ഞ പ്രദർശനത്തിന്റെ വിറ്റ ടിക്കറ്റുകളുടെ വിവരങ്ങളും നികുതി സംഖ്യയും മറ്റു വിവരങ്ങളും ചട്ടങ്ങളിലെ 16, 24, 30 എന്നീ ചട്ടങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള 3-ാം നമ്പർ ഫാറത്തിൽ രേഖാമൂലം ബോധിപ്പിച്ചിരിക്കേണ്ടതാണ്. ഗേറ്റിൽ ശേഖരിച്ച ടിക്കറ്റിന്റെ അർദ്ധ ഭാഗങ്ങൾ സീരിയൽ നമ്പറായി ഓരോ ക്ലാസിൽ ഉള്ളത് പിറ്റേന്ന് മദ്ധ്യാഹ്നംവരെ സൂക്ഷിക്കേണ്ടതാണ്.

(ബി) ടിക്കറ്റ് അച്ചടിച്ചതിന്റെ കണക്കും ബാക്കി വരുന്ന ടിക്കറ്റും കാര്യനിർവ്വഹണാധികാരസ്ഥനോ പഞ്ചായത്ത് അധികാരപ്പെടുത്തിയിട്ടുള്ള പരിശോധനാ ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതും തിരിച്ചേൽപ്പിക്കേണ്ടതുമാണ്.

17. ആക്റ്റിലെ 9-ാം വകുപ്പനുസരിച്ച് പഞ്ചായത്ത് അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥന്മാർക്കും എക്സിക്യൂട്ടീവ് ആഫീസർക്കും ഏതൊരു വിനോദ പ്രദർശന സമയങ്ങളിലും ശരിയായ സമയങ്ങളിലെ പ്രദർശനം നടക്കുമ്പോഴോ ഗേററിൽ ശേഖരിച്ച ടിക്കററു ഭാഗങ്ങളും പ്രവേശന ടിക്കററുകളും കണക്കുകളും പരിശോധിക്കുവാനും ആക്ടിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ വകുപ്പുകൾ ശരിക്കും പാലിച്ചു പോരുന്നുണ്ടോ എന്നു പരിശോധിക്കാവുന്നതും ഏതൊരു സ്ഥലത്തും സമയത്തും പ്രവേശിക്കാവുന്നതും പ്രവേശിച്ചിട്ടുള്ള കാണികളിൽ നിന്ന് പ്രദർശനം നടക്കുമ്പോഴോ തൊട്ടു മുമ്പോ പിമ്പോ ആവശ്യപ്പെടുന്നപക്ഷം ടിക്കററിന്റെ പകുതി ഭാഗമോ അല്ലെങ്കിൽ സൗജന്യ പാസോ പരിശോധനാർത്ഥം ആവശ്യപ്പെടാവുന്നതും കാണികൾ അത് അനുസരിക്കേണ്ടതുമാണ്. ഈ ആവശ്യത്തിലേക്കായി പ്രദർശനം കാണാനെത്തുന്നവർ ടിക്കററിന്റെ പകുതി ഭാഗം പ്രദർശന അവസാനം വരെ സൂക്ഷിക്കേണ്ടതാണ്.

18. ആക്റ്റിലെ 7-ാം വകുപ്പിലെ 1-ാം ഉപവകുപ്പു പ്രകാരം വിനോദനികുതിയിൽനിന്നും ഒഴിവാക്കിക്കിട്ടാൻ അപേക്ഷിക്കുന്ന ആൾ പ്രദർശന ദിവസത്തിന്റെ 21 ദിവസം മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്നപക്ഷം സമയ പരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങനെയുള്ള അപേക്ഷയോടൊപ്പം അഞ്ചു രൂപ പഞ്ചായത്തിൽ അടച്ച് രസീതി വാങ്ങേണ്ടതാണ്. ഈ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ റിമാർക്കോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിന് വെക്കേണ്ടതാണ്. പ്രതികൂലമായ തീരുമാനം പഞ്ചായത്ത് എടുക്കുകയാണെങ്കിൽ അപേക്ഷകന് ആവശ്യമെന്ന് തോന്നുന്ന പക്ഷം കളക്റ്റർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ കളക്റ്ററുടെയോ തീരുമാനം കിട്ടുന്നതിന് മുമ്പായി പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശനത്തിന്റെ ഉടമസ്ഥൻ പഞ്ചായത്തിൽ നിലവിലുള്ള നിരക്കിൽ വിനോദനികുതി സംഖ്യ അനാമത്തായി പഞ്ചായത്തിൽ അടയ്ക്കേണ്ടതാണ്. ആക്റ്റിലെയും ചട്ടങ്ങളിലെയും നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതാണ്. വിനോദനികുതി ഒഴിവ് അനുവദിക്കുന്നതിനു മുമ്പു കാര്യനിർവ്വഹണാധികാരസ്ഥൻ 25 രൂപയിൽ കുറയാത്ത യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഉടമസ്ഥനോട് ഡെപ്പാസിററായി വയ്ക്കുവാനും ആവശ്യപ്പെടാവുന്നതാണ്.

19. വിനോദ നികുതി അടവിൽ നിന്ന് ഒഴിവാക്കിയ വിനോദത്തിനു വിതരണത്തിനായുള്ള ടിക്കററുകളിൽ പഞ്ചായത്തിന്റെ ഔദ്യോഗിക മുദ്ര പതിപ്പിക്കേണ്ടതാണ്. വിനോദ നികുതി ഒഴിവാക്കിക്കൊണ്ട് പഞ്ചായത്തിൽ നിന്നും ലഭിച്ച സാക്ഷ്യപത്രം പ്രദർശന സ്ഥലത്ത് പ്രദർശിപ്പിക്കേണ്ടതും പരിശോധകന്മാർ ആവശ്യപ്പെടുകയാണെങ്കിൽ കാണിക്കേണ്ടതുമാണ്. ആക്റ്റ് 7-ാം വകുപ്പിലെ ഒന്നാം ഉപവകുപ്പുപ്രകാരം വിനോദ നികുതിയിൽ നിന്നും ഒഴിവാക്കിയ സ്ഥാപനങ്ങൾ അത്തരം പ്രദർശനത്തിൽ നിന്നും ലഭിച്ച ആദായങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള ആവശ്യങ്ങൾക്ക് മാത്രം ചെലവാക്കേണ്ടതാണ്. ഇതിനായി നടത്തുന്ന പ്രദർശനത്തിനുള്ള വരവുചെലവിനെ സംബന്ധിച്ച് കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം കഴിഞ്ഞ് 7 ദിവസത്തിനുള്ളിൽ ബോധിപ്പിക്കേണ്ടതാണ്. ഇതു സംബന്ധിച്ചുള്ള എല്ലാ രേഖകളും പരിശോധിക്കുവാൻ പരിശോധനാ ഉദ്യോഗസ്ഥന്മാർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

20. ഈ പഞ്ചായത്തിലെ കാര്യനിർവ്വഹണാധികാരസ്ഥനോ പരിശോധനക്കായി പഞ്ചായത്ത് അധികാരപ്പെടുത്തിയിട്ടുള്ള ചെക്കിംഗ് ഉദ്യോഗസ്ഥന്മാരോ ആവശ്യപ്പെടുന്നപക്ഷം വിനോദ പ്രദർശനത്തെ ബാധിക്കുന്ന എല്ലാ രേഖകളും കാണിക്കേണ്ടതും, പരിശോധകർക്കു കുറിച്ചെടുക്കുവാനോ വേണ്ടിവന്നാൽ രേഖകൾ കൊണ്ടുപോകാനോ പ്രദർശന ഉടമ അനുവദിക്കേണ്ടതാണ്. ഈ ആക്റ്റിലെയോ, ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലെയോ വസ്തുതകൾക്ക് വിപരീതമായി കാണുന്ന ഏതൊരു രേഖയും പിടിച്ചെടുക്കുന്നതിന് പഞ്ചായത്ത് പരിശോധനാ ഉദ്യോഗസ്ഥന്മാർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

21. പരിശോധനക്കായി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാരെ യാതൊരാളും തടയുവാൻ പാടില്ലാത്തതാണ്. ഇത്തരം കുററത്തിന് മജിസ്ട്രേട്ട് മുമ്പാകെ കുററാരോപണം തെളിയിച്ചാൽ 200 രൂപ (ഇരുന്നൂറു രൂപ മാത്രം) വരെ പിഴശിക്ഷയോ അല്ലെങ്കിൽ ജയിൽ ശിക്ഷയോ ലഭിക്കാവുന്നതാണ്.

22. വിനോദ നികുതി പരിശോധനക്കായി അധികാരപ്പെടുത്തിയിട്ടുള്ള ഏതൊരു ഉദ്യോഗസ്ഥനും ഇൻഡ്യൻ ശിക്ഷാനിയമത്തിലെ 21-ാം വകുപ്പു പ്രകാരം സർക്കാർ ഉദ്യോഗസ്ഥനായി കണക്കാക്കാവുന്നതാണ്.

23. ഏതൊരു സിനിമാ പ്രദർശനത്തിന്റെ ഉടമസ്ഥനും പ്രദർശനം തുടങ്ങി അരമണിക്കൂറിനുള്ളിൽ ടിക്കററു വിൽപ്പന അവസാനിപ്പിക്കേണ്ടതാണ്. യാതൊരു കാരണവശാലും നടന്നുകൊണ്ടിരിക്കുന്ന പ്രദർശനത്തിന് പിന്നീട് ടിക്കററു വിൽക്കുവാൻ പാടുള്ളതല്ല. വിററ ടിക്കററുകളുടെ വിവരങ്ങളും നികുതി സംഖ്യയും മററും വിവരങ്ങളും ചട്ടങ്ങളിലെ 15, 24, 30 ചട്ടങ്ങൾ പ്രകാരം ഉണ്ടാക്കിയ ഫാറം iii രജിസ്റററിൽ അപ്പോൾ തന്നെ എഴുതി പൂർത്തിയാക്കേണ്ടതാണ്. രജിസ്റററിൽ ഫിലിം കമ്പനിയുടെ പ്രതിനിധികളും പ്രദർശന ഉടമയോ അഥവാ ഉടമ അധികാരപ്പെടുത്തുന്ന മാനേജരോ അതിൽ അടങ്ങിയ വിവരങ്ങൾ സത്യമാണെന്ന് കാണിച്ചുകൊണ്ട് കയ്യൊപ്പു വയ്ക്കേണ്ടതാണ്. പരിശോധനാ ഉദ്യോഗസ്ഥന്മാർക്ക് മേൽ രജിസ്റററിൽ എഴുതിയ വിവരങ്ങൾ ശരിയാണോ എന്നു നോക്കി അഭിപ്രായം എഴുതാവുന്നതാണ്. ഇതിന്റെ ഒരു കോപ്പി അടുത്ത പ്രവർത്തി ദിവസം പഞ്ചായത്താഫീസിൽ സമർപ്പിക്കേണ്ടതാണ്.

24. ഏതൊരു പ്രദർശന ഉടമസ്ഥനും പ്രദർശനം അവസാനിക്കുന്നതുവരെ പ്രദർശനസ്ഥലത്ത് ഉണ്ടായിരിക്കേണ്ടതാണ്. വല്ല കാരണവശാലും സ്ഥലം വിടുകയാണെങ്കിൽ പൂർണ്ണ അധികാരത്തോടുകൂടി മാനേജരെയോ, മററു ജോലിക്കാരേയോ ഏൽപ്പിക്കേണ്ടതാണ്.

25. ഏതൊരു വിനോദ പ്രദർശന സ്ഥലത്തും കടന്ന് പരിശോധിക്കുവാനും വിനോദ നികുതി സംബന്ധിച്ച നിയമങ്ങളും ചട്ടങ്ങളും ഉപനിയമങ്ങളും പൂർണ്ണമായി പാലിച്ചു വരുന്നുണ്ടോ എന്ന് സ്വയം തീരുമാനമെടുക്കുന്നതിനും വിരുദ്ധമായാണ് പ്രവർത്തിക്കുന്നതെന്ന് ബോദ്ധ്യപ്പെടുകയോ അല്ലെങ്കിൽ ആക്റ്റ് 9-ാം വകുപ്പും പ്രകാരം പഞ്ചായത്ത് അധികാരപ്പെടുത്തിയ ചെക്കിംഗ് ആഫീസർമാരുടെ റിപ്പോർട്ടു പ്രകാരം അത്തരം പ്രദർശനങ്ങൾ തടഞ്ഞുകൊണ്ട് കൽപ്പന പുറപ്പെടുവിക്കുന്നതിനും വേണ്ടിവന്നാൽ മേലിൽ അത്തരം സ്ഥലത്ത് വിനോദ പ്രദർശനം നടത്തുന്നത് ബലമായി തടയുവാൻ ആക്റ്റ് 10 (ii) വകുപ്പ് പ്രകാരം എക്സിക്യൂട്ടീവ് ആഫീസർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്. കൂടാതെ 10 (i) വകുപ്പ് പ്രകാരം ഇത്തരം പ്രദർശന ഉടമയുടെ പേരിൽ പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കുവാനും എക്സിക്യൂട്ടീവ് ആഫീസർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്. ഈ ആക്റ്റിലെയോ ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലെയോ നടത്തിപ്പിനായി ഏതൊരാളോടും ഏതെങ്കിലും വിവരങ്ങൾ ആവശ്യപ്പെടുവാൻ പരിശോധനാ ഉദ്യോഗസ്ഥന്മാർക്കും അധികാരമുണ്ടായിരിക്കുന്നതാണ്.

26. ഏതെങ്കിലും കാരണവശാൽ വിനോദ പ്രദർശനം തുടർന്ന് നടത്താൻ സാധിക്കാതെ വരുന്നപക്ഷം അത്തരം കാണികൾക്ക് വിനോദ നികുതി സംഖ്യ മടക്കിക്കിട്ടുവാൻ അവകാശമുണ്ടായിരിക്കുന്നതല്ല. എന്നാൽ അത്തരം കാണികളെ അന്നുതന്നെയോ അല്ലെങ്കിൽ അടുത്തദിവസമോ പ്രത്യേക പാസിൻമേൽ പ്രദർശനം കാണിക്കാവുന്നതാണ്.

27. വിനോദ പ്രദർശന ഉടമയോ, അദ്ദേഹത്തിന്റെ ജീവനക്കാരോ വിനോദനികുതി പിരിക്കുന്നതിലും പഞ്ചായത്തിൽ അടക്കുന്നതിലും ക്രമക്കേടുകൾ

കാണിക്കുകയോ പ്രദർശനം നടത്തുന്നതിന് നൽകിയിട്ടുള്ള ലൈസൻസിലെ വ്യവസ്ഥകളോ കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന നിർദ്ദേശങ്ങളോ ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുകയോ അനുസരിക്കാതിരിക്കുകയോ ചെയ്താൽ കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശന ഉടമയുടെ പക്കൽ നിന്നും 50 രൂപ (അമ്പത് രൂപ) വരെ പിഴശിക്ഷ നിശ്ചയിച്ച് ഈടാക്കാവുന്നതും തുടർച്ചയായ ലംഘനത്തിന് ഓരോ ദിവസവും 15 രൂപ (പതിനഞ്ച് രൂപ) വീതം പിഴ ചുമത്താവുന്നതും പിഴ ഒടുക്കാത്തപക്ഷം പഞ്ചായത്തിന്റെ നികുതി എന്നതുപോലെ കണക്കാക്കി പിരിച്ചെടുക്കാവുന്നതുമാണ്. കൂടാതെ കാര്യനിർവ്വഹണാധികാരസ്ഥന് തോന്നുന്നപക്ഷം പ്രദർശനം നടത്തുന്നതിന് നൽകിയിട്ടുള്ള ലൈസൻസ് ഷോക്കോസ് നോട്ടീസ് കൂടാതെതന്നെ സസ്പെൻറ് ചെയ്യുകയോ റദ്ദ് ചെയ്യുകയോ ചെയ്യാവുന്നതാണ്.

---

**Proceedings**
**of the Deputy Director of Panchayats,**
**Kozhikode**

Order No. A3-9475/83. *27th December* 1983.

*Read*:—1. Resolution No. 143 dated 7-10-1983 of the Elayavoor Panchayat.

2. Letter No. A. 450/83 dated 20-10-1983 of Executive Officer, Elayavoor Panchayat.

3. Letter No. Bl. 17840/83 dated 3-11-1983 of the District Panchayat Officer, Cannanore.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainments Tax Act, 1961, delegated to the Deputy Director of Panchayats in Notification No. L2. 38864/65 dated 4-1-1966 of the Director of Panchayats, the bye-laws passed by the Elayavoor Panchayat in Cannanore District as per its Resolution read as 1st paper above under the powers vested in its as per Section 12 of the Kerala Local Authoritiest Entertainments Tax Act, for the collection of Entertainment Tax under Section 3 of the said Act is approved.

A. K. APPOOTY,
Kozikode. *Deputy Director of Panchayats.*

എളയാവൂർ പഞ്ചായത്ത് വിനോദ നികുതി

ബൈലാ

1. ഈ നിയമാവലിക്ക് എളയാവൂർ പഞ്ചായത്ത് വിനോദനികുതി ബൈലാ എന്നു പേർ പറയാം.

2. ഈ നിയമാവലി കോഴിക്കോട് പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടറുടെ അംഗീകാരത്തോടു കൂടി കേരള സർക്കാർ ഗസററിൽ പരസ്യപ്പെടുത്തുന്ന തിയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. ഈ നിയമാവലിയിൽ സന്ദർഭത്തിന് മററു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം

(i) "ആക്ററ്" എന്നാൽ 1961-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദനികുതി ആക്ട് (1961-ലെ 2-ാം നമ്പർ ആക്ട്) എന്ന് അർത്ഥമാകുന്നു.

(ii) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ചട്ടങ്ങളും ഭേദഗതികളും എന്നർത്ഥമാകുന്നു.

(iii) "പഞ്ചായത്ത്" എന്നാൽ കണ്ണൂർ ജില്ലയിൽ പെട്ട എളയാവൂർ പഞ്ചായത്ത് എന്നർത്ഥമാകുന്നു.

(iv) "ഗവൺമെൻറ്" എന്നാൽ കേരള ഗവൺമെൻറ് എന്നർത്ഥമാകുന്നു.

(v) "കളക്ടർ" എന്നാൽ കണ്ണൂർ ജില്ലാ കളക്ടർ എന്നർത്ഥമാകുന്നു.

(vi) "കാര്യനിർവഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരളാ പഞ്ചായത്ത് ആക്ട് അനുസരിച്ച് നിയമനം നടത്തിയിട്ടുള്ള എളയാവൂർ പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസർ എന്നർത്ഥമാകുന്നു.

4. ആക്ററിലെ 7 (i) 7 (iii) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി ഒഴിവാക്കപ്പെട്ടിട്ടുള്ള പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്തതൃത്തിക്കുള്ളിൽ വച്ച് നടത്തപ്പെടുന്ന മറെറല്ലാ പ്രദർശനങ്ങൾക്കും പ്രവേശനത്തിന് നൽകപ്പെടുന്ന തുകയുടെ (Price of admission) 20% (ഇരുപതു) പ്രകാരം ആയത് ഫാമിലി ടിക്കററോ സീസൺ ടിക്കററോ ആയിരുന്നാലും ആക്ററിലെ മൂന്നാം വകുപ്പു അനുസരിച്ച് വിനോദ നികുതി ഈടാക്കുന്നതാണ്. വിനോദ നികുതിയുടെ 60% (അറുപത്) നിരക്കിൽ കണക്കാക്കി അധിക വിനോദ നികുതിയും ഈടാക്കുന്നതാണ്. വിനോദ നികുതി ആക്ററിലെ 6 A വകുപ്പനുസരിച്ച് ടിക്കററ് വഴി പ്രദർശനം അനുവദിക്കപ്പെടുന്ന നാടക പ്രദർശനങ്ങൾ (Dramatic Performances) ഓരോ കളിക്കും നാടകത്തിന് ഒരു ഷോയ്ക്ക് 25 ക. യും, സർക്കസ് കളിക്ക് 15 രൂപയും എന്ന നിരക്കിൽ ഈടാക്കാവുന്നതാണ്.

"നാടക പ്രദർശനം" എന്നതിന് ഏതെങ്കിലും വിനോദകേളി, മൗനനാടകം, സംഗീത നാടകം, കഥകളി അഥവാ മററ് നാടകങ്ങൾ എന്നർത്ഥമാകുന്നു. വിനോദ പ്രദർശനം വഴി ഉണ്ടാകുന്ന നികുതികൾ അടുത്ത പ്രവൃത്തി ദിവസം പകൽ 5 മണിക്കു മുമ്പായി പഞ്ചായത്താഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. എന്നാൽ വിനോദ നികുതി കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന പക്ഷം മുൻകൂറായി അടയ്ക്കാൻ വിനോദ പ്രദർശന ഉടമസ്ഥൻ ബാദ്ധ്യസ്ഥനായിരിക്കുന്നതാണ്.

5. (എ) ഉപനിയമം 4-ൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ആക്ററ് നാലാം വകുപ്പുപ്രകാരം പഞ്ചായത്തിന് ഇക്കാര്യത്തിൽ ഗവൺമെൻറ് ഉണ്ടാക്കിയിട്ടുള്ള 4-ഉം, 5-ഉം ചട്ടങ്ങൾക്ക് വിധേയമായി ഏതൊരു തരത്തിൽപ്പെട്ട വിനോദ നികുതിയും ഒരു മൊത്തം തുകയായി പ്രത്യേക കാലത്തേക്ക് കോമ്പൗണ്ട് ചെയ്യുവാൻ അധികാരമുണ്ടായിരിക്കുന്നതാണ്. അപ്രകാരം കോമ്പൗണ്ട് ചെയ്യപ്പെട്ട മൊത്തതുക കാര്യനിർവ്വഹണാധികാരസ്ഥൻ തീരുമാനിക്കുന്നതുപോലെ പ്രദർശനം തുടങ്ങുന്നതിന് മുമ്പ് മുൻകൂറായി പഞ്ചായത്താഫീസിൽ ഒടുക്കി രശീത് വാങ്ങേണ്ടതാണ്.

(ബി) സാധാരണ ഗതിയിൽ ആക്ററ് മൂന്നാം വകുപ്പു പ്രകാരം മുന്നു മാസക്കാലത്തേക്ക് കൊടുക്കേണ്ടി വരുന്ന മതിപ്പ് തുകയുടെ 75 ശതമാനത്തിൽ കുറയാത്ത സംഖ്യക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യേണ്ടതുള്ളു.

(സി) ഏതു പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ച പ്രകാരം കോമ്പൗണ്ട് ചെയ്തിട്ടുള്ളത് അപ്രകാരം കോമ്പൗണ്ട് ചെയ്ത പ്രദർശനങ്ങളുടെ ഉടമസ്ഥൻ അഥവാ മാനേജർ പഞ്ചായത്ത് കാര്യനിർവ്വഹണാധികാരസ്ഥനോ തീരുമാനിക്കുന്ന വിധം ഓരോ ക്ലാസ്സിലേക്കും പ്രവേശനം അനുവദിക്കപ്പെട്ട മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ഓരോ ആഴ്ചയിലും കാര്യനിർവ്വഹണാധികാരസ്ഥന് സമർപ്പിച്ചിരിക്കേണ്ടതാണ്.

6. വിനോദമോ വിനോദങ്ങളോ ആരംഭിക്കുന്നതിന് 7 ദിവസം മുമ്പായി വിനോദങ്ങളുടെ ഉടമസ്ഥൻ അത്തരത്തിലുള്ള വിനോദമോ വിനോദങ്ങളോ തുടങ്ങു

ന്നതിനുള്ള അനുമതിക്കുവേണ്ടി രേഖാമൂലം താഴെ പറയുന്ന വിവരങ്ങൾ അടങ്ങിയ നിശ്ചിത കോടതി മുദ്ര പതിച്ച അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥന് സമർപ്പിച്ചിരിക്കേണ്ടതാണ്.

(i) ഉടമസ്ഥന്റെ മുഴുവൻ പേരും, മേൽവിലാസവും.

(ii) വിനോദത്തിന്റെ സ്ഥലവും, സമയവും, കാലയളവും.

(iii) പ്രദർശന നിരക്കുകളും ക്ലാസുകളും.

(iv) പ്രവേശന നിയന്ത്രണ വിധവും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മററു വിവരങ്ങളും.

7. നിയമാവലി 6-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന പ്രകാരം സമർപ്പിച്ചിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

കാര്യനിർവ്വഹണാധികാരസ്ഥന് അദ്ദേഹത്തിന് യുക്തമെന്നു തോന്നുന്ന നിബന്ധനകൾക്കും, നിയന്ത്രണത്തിനും പരിധിക്കും വിധേയമായി പ്രദർശനത്തിനുള്ള പ്രവേശനത്തിന് അനുമതി നൽകാവുന്നതാണ്. പ്രദർശനത്തിന്റെ ഉടമസ്ഥൻ അനുമതിയിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനയോ നിയന്ത്രണമോ പരിധിയോ തെററി പ്രവർത്തിക്കുകയോ ലംഘിക്കുകയോ ചെയ്താലോ ആക്ടിലെയോ ചട്ടങ്ങളിലെയോ ഈ നിയമാവലിയിലെയോ ഏതെങ്കിലും ഭാഗങ്ങൾക്ക് വിപരീതമായി പ്രവൃത്തിക്കുകയോ ചെയ്താലോ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗങ്ങളിലൂടെയോ അനുമതി കൈവശമാക്കുകയോ ചെയ്താലോ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദു ചെയ്യാനോ സസ്പെൻറ് ചെയ്യാനോ അധികാരം ഉണ്ടായിരിക്കുന്നതാണ്.

8. ഈ നിയമാവലി പ്രകാരം നൽകുന്ന ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടിരിക്കേണ്ടതും പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ, പരിധി മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

9. മേൽ പറയപ്പെട്ട പ്രകാരം നൽകപ്പെട്ട അനുവാദത്തിൽ പ്രസ്താവിച്ച ഏതെങ്കിലും നിബന്ധനകളോ, പരിധികളോ വിരുദ്ധമായോ, തെററായോ, ഖണ്ഡിച്ചോ, വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, മാനേജരോ, സിൽബന്ധികളോ, പ്രവർത്തിക്കുന്നതായോ, അവർ ആക്ററിലെയോ, ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലേയോ, വ്യവസ്ഥകൾ ലംഘിക്കുന്നതായി കാര്യനിർവ്വഹണാധികാരസ്ഥന് ബോദ്ധ്യപ്പെടുന്നതായാലും, അല്ലെങ്കിൽ ഇത്തരം അനുവാദം തെററായി വസ്തുതകൾ നൽകിയോ, കബളിപ്പിച്ചോ കരസ്ഥമാക്കിയിരിക്കുന്നതായി ബോദ്ധ്യപ്പെട്ടാലും, ആ വകകാരണങ്ങളാൽ അനുവാദം തടഞ്ഞു വെക്കാനും ദുർബ്ബലപ്പെടുത്തുവാനുമുള്ള അധികാരം കാര്യനിർവ്വഹണാധികാരസ്ഥനിൽ നിക്ഷിപ്തമാണ്.

10. അനുവാദം നിരസിക്കുന്നതോ, ദുർബ്ബലപ്പെടുത്തുന്നതോ, അല്ലെങ്കിൽ ഭേദഗതി വരുത്തുന്നതോ, ആയ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കല്പനയും രേഖാമൂലമായിരിക്കേണ്ടതും അത്തരം നടപടികൾ സ്വീകരിക്കുന്നതിന് അടിസ്ഥാനമായ വസ്തുതകൾ അതിൽ വ്യക്തമാക്കപ്പെടേണ്ടതുമാണ്.

10. (എ) ടിക്കററ്മൂലം പ്രവേശനം അനുവദിക്കപ്പെടുന്ന വിനോദപ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ പ്രദർശനം ആരംഭിക്കുന്നതിന് 24 മണിക്കൂർ മുൻപ് ഓരോ ക്ലാസ്സിലേക്കുമുള്ള ടിക്കററിന്റെ വിവരവും നിരക്കും ഉപചാരപൂർവ്വമായും സൗജന്യമായും നൽകാനുദ്ദേശിക്കുന്ന ടിക്കററുകളുടെ വിവരവും അടങ്ങിയിട്ടുള്ള ഒരു സ്റേറററ്മെൻറും ടിക്കററുകളും കാര്യനിർവ്വഹണാധികാരസ്ഥന്റെ മുമ്പാകെ സമർപ്പിക്കേണ്ടതാണ്. ഉപചാരമായതും സൗജന്യമായതുമായ ടിക്കററുകൾ ഓരോ ക്ലാസ്സിലേക്കും ആകെ അനുവദിച്ച പ്രവേശനത്തിന്റെ 5 % (അഞ്ചു) ശതമാനത്തിൽ അധികരിക്കാൻ പാടുള്ളതല്ല.

11. (എ) മേൽ പ്രകാരം സമർപ്പിച്ച ടിക്കററുകൾ കാര്യനിർവ്വഹണാധികാരസ്ഥൻ നിയമാനുസൃത സീൽ ചെയ്തോ, സ്ററാമ്പ് ചെയ്തോ മടക്കി കൊടുക്കുകയും, നികുതി പിരിവിനും, അടവിനും വേണ്ടി നിർദ്ദേശങ്ങൾ നൽകുകയും ചെയ്യേണ്ടതാണ്. ഈ കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന എല്ലാ നിർദ്ദേശങ്ങളും ഉത്തരവുകളും പ്രദർശന ഉടമസ്ഥനും സിൽബന്ധികളും ശരിക്കും പാലിക്കാൻ ബാദ്ധ്യസ്ഥരാണ്.

(ബി) 11 (എ) വകുപ്പിൽ പറയുന്നതനുസരിച്ച് ടിക്കററുകൾ സീൽ ചെയ്തു കൊടുക്കുമ്പോൾ ഒരേ സമയത്ത് ഡിപ്പോസിററ് തുകയിൽ കവിഞ്ഞ് നികുതി വരുന്ന ടിക്കററുകൾ സീൽ ചെയ്തു കൊടുക്കുവാൻ പാടില്ലാത്തതാകുന്നു.

12. നികുതിക്ക് ഏതെങ്കിലും പ്രത്യേക തരത്തിലുള്ള സ്ററാമ്പുകളോ, ലേബലുകളോ, കൊടുക്കുവാൻ നിശ്ചയിച്ചിട്ടുണ്ടെങ്കിൽ ആയവയുടെ മുഴുവൻ വിലയും വസൂൽ ചെയ്തശേഷം കാര്യനിർവ്വഹണാധികാരസ്ഥൻ അവ ഉടമസ്ഥനോ, മാനേജർക്കോ നൽകേണ്ടതാണ്. എന്നാൽ യാതൊരു സംഗതിയിലും പഞ്ചായത്തിന്റെ സീലോ, ലേബലോ, സ്ററാമ്പോ ഇല്ലാത്ത ടിക്കററുകൾ യാതൊരു വിധമുള്ള വിനോദങ്ങൾക്കുമുള്ള പ്രവേശനത്തിന് നൽകുവാൻ പാടുള്ളതല്ല. ഒരിക്കൽ വിററതായ ടിക്കററ് യാതൊരു കാരണവശാലും യാതൊരു സന്ദർഭത്തിലും വീണ്ടും വിൽക്കുവാൻ പാടുള്ളതല്ല.

13. കൃത്യനിഷ്ഠയോടുകൂടി നികുതി കൊടുക്കുന്നതിനുള്ള ജാമ്യമായി പഞ്ചായത്ത് നിശ്ചയിക്കുന്ന തുക വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥൻ നിരതദ്രവ്യമായി കെട്ടിവെയ്ക്കേണ്ടതും അപ്രകാരം കെട്ടിവെച്ച തുക പഞ്ചായത്തിലേക്ക് ഒടുക്കുവാനുള്ള മുഴുവൻ നികുതിയും ഒടുക്കി കഴിഞ്ഞതിനുശേഷം തിരിച്ചു കൊടുക്കുകയോ, അല്ലാത്ത പക്ഷം അവസാനത്തെ അടവിലേയ്ക്ക് കൊള്ളിക്കുകയോ ചെയ്യാവുന്നതാണ്.

14. ആക്ററിലെ 4-ാം വകുപ്പുപ്രകാരം ഒരിക്കൽ നികുതി കോമ്പൗണ്ട് ചെയ്തുകഴിഞ്ഞാൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമുള്ള അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കററിന്റെ വിലയോ നൽകിയിരിക്കുന്ന ടിക്കററിന്റെ വിലയോ മാററം വരുത്തുവാൻ പാടുള്ളതല്ല

15. കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള അനുമതി കൂടാതെ അർദ്ധരാത്രി കഴിഞ്ഞ് 1.30-നും പുലർച്ച 6 മണിക്കും ഇടയിൽ യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല.

16. ഏതൊരു പ്രദർശനത്തിന്റെ ഉടമസ്ഥനും വിനോദ പ്രദർശനം കഴിഞ്ഞ് 24 മണിക്കൂറുകൾക്കകം കഴിഞ്ഞ പ്രദർശനത്തിന് വിററ ടിക്കററുകളുടെ വിവരങ്ങളും നികുതി സംഖ്യയും മററു വിവരങ്ങളും ചട്ടങ്ങൾ 16, 24, 30 എന്നി വകുപ്പുകളിൽ പ്രസ്താവിച്ച് 3-ാം നമ്പർ ഫാറത്തിൽ രേഖാമൂലം ബോധിപ്പിച്ചിരിക്കേണ്ടതാണ്.

17. ആക്ററിലെ 9-ാം വകുപ്പനുസരിച്ച് പഞ്ചായത്ത് അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനും, എളയാവൂർ പഞ്ചായത്ത് കാര്യനിർവ്വഹണാധികാരസ്ഥനായി നിയമിച്ചിട്ടുള്ള എക്സിക്യൂട്ടീവ് ഓഫീസർക്കും, ഏതൊരു വിനോദ പ്രദർശന സമയങ്ങളിലും ശരിയായ സമയങ്ങളിലെ പ്രദർശനം നടക്കുമ്പോഴോ ശേഖരിച്ച ടിക്കററു ഭാഗങ്ങളും പ്രവേശന ടിക്കററുകളും കണക്കുകളും, പരിശോധിക്കുവാനും ആക്ററിലേയോ ചട്ടങ്ങളിലേയോ ഉപനിയമങ്ങളിലേയോ വകുപ്പുകൾ ശരിക്കും പാലിച്ചുപോരുന്നുണ്ടോ എന്ന് പരിശോധിച്ച് അന്തിമതീരുമാനം എടുക്കുവാൻ അധികാരമുണ്ടായിരിക്കുന്നതാണ്. ഈ ആവശ്യത്തിലേക്കായി മേൽപ്പടി ഉദ്യോഗസ്ഥൻമാർക്ക് പ്രദർശനം നടന്നുകൊ-

ണ്ടിരിക്കുന്ന ഏതൊരു സ്ഥലത്തും പ്രവേശിക്കാവുന്നതും പ്രവേശിച്ചിട്ടുള്ള കാണികളിൽനിന്നും കളി നടക്കുമ്പോഴോ, തൊട്ടു മുമ്പോ, പിമ്പോ, ആവശ്യപ്പെടുന്നപക്ഷം ടിക്കറ്റ് പകുതിഭാഗമോ, അല്ലെങ്കിൽ സൗജന്യ പാസോ പരിശോധനാർത്ഥം ആവശ്യപ്പെടാവുന്നതും കാണികൾ അത് അനുസരിക്കേണ്ടതുമാണ്. ഈ ആവശ്യത്തിലേക്കായി പ്രദർശനം കാണാനെത്തുന്നവർ ടിക്കറ്റിന്റെ പകുതിഭാഗം പ്രദർശന അവസാനം വരെ സൂക്ഷിക്കേണ്ടതാണ്.

18. അനുമതി റദ്ദ് ചെയ്യുകയോ സസ്പെന്റ് ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെന്റ് ചെയ്തതു പിൻവലിക്കലോ, അനുമതി പുതുക്കലോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

19. ആക്റ്റിലെ 7-ാം വകുപ്പിലെ 1-ാം ഉപവകുപ്പുപ്രകാരം വിനോദനികുതിയിൽനിന്നും ഒഴിവാക്കി കിട്ടുവാൻ അപേക്ഷിക്കുന്ന ആൾ പ്രദർശന ദിവസത്തിന് 14 ദിവസം മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. യുക്തമെന്ന് തോന്നുന്ന പക്ഷം സമയപരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങനെയുള്ള അപേക്ഷയോടൊപ്പം 5 (അഞ്ച്) ഉറുപ്പിക പഞ്ചായത്തിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. ഈ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ അഭിപ്രായക്കുറിപ്പോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിനയയ്ക്കേണ്ടതാണ്. പ്രതികൂലമായ തീരുമാനം പഞ്ചായത്ത് എടുക്കുകയാണെങ്കിൽ അപേക്ഷകന് ആവശ്യമെന്ന് തോന്നുന്ന പക്ഷം കളക്റ്റർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റേയോ, കളക്റ്ററുടേയോ തീരുമാനം കിട്ടുന്നതിനു മുമ്പ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശനത്തിന്റെ ഉടമസ്ഥൻ പഞ്ചായത്തിൽ നിലവിലുള്ള നിരക്കിൽ വിനോദ നികുതി സംഖ്യ അന്നന്നത്തായി അടയ്ക്കേണ്ടതാണ്. ആക്റ്റിലെയും, ചട്ടങ്ങളിലേയും, നിയമാവലിയിലേയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. വിനോദ നികുതി ഒഴിവ് അനുവദിക്കുന്നതിന് മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥൻ 25 ക. യിൽ കുറയാത്ത യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഉടമസ്ഥനോടും ഡിപ്പോസിറ്റായി വെയ്ക്കുവാൻ ആവശ്യപ്പെടാവുന്നതാണ്.

20. വിനോദ നികുതി അടവിൽ നിന്നും ഒഴിവാക്കിയ വിനോദത്തിന് വിതരണത്തിനായുള്ള ടിക്കറ്റുകളിൽ പഞ്ചായത്തിന്റെ ഔദ്യോഗിക മുദ്ര പതിച്ചിരിക്കേണ്ടതാണ്. വിനോദ നികുതി ഒഴിവാക്കിക്കൊണ്ട് പഞ്ചായത്തിൽനിന്നും ലഭിച്ച സാക്ഷ്യപത്രം ഒരു സ്ഥലത്ത് പ്രമുഖമായി പ്രദർശിപ്പിക്കേണ്ടതും പരിശോധകൻമാർ ആവശ്യപ്പെടുകയാണെങ്കിൽ കാണിക്കേണ്ടതുമാണ്. ആക്റ്റിലെ 7-ാം വകുപ്പിലെ ഒന്നാം ഉപവകുപ്പു പ്രകാരം വിനോദ നികുതിയിൽ നിന്നും ഒഴിവാക്കിയ സ്ഥാപനങ്ങൾ അത്തരം പ്രദർശനത്തിൽ നിന്നും ലഭിച്ച ആദായം ഈ പഞ്ചായത്തിനുകൂടി പ്രയോജനകരമാം വിധം ചിലവഴിക്കേണ്ടതാണ്. ഇതിനായി നടത്തുന്ന പ്രദർശനത്തിനുള്ള വരവു ചിലവിനെ സംബന്ധിച്ച് കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം കഴിഞ്ഞ് 7 ദിവസത്തിനുള്ളിൽ ബോധിപ്പിക്കേണ്ടതാണ്. ഇത് സംബന്ധിച്ച എല്ലാ രേഖകളും പരിശോധിക്കുവാൻ ചെക്കിംഗ് ആഫീസർമാർക്ക് അധികാരമുണ്ടായിരിക്കുന്നതുമാണ്.

21. ഈ പഞ്ചായത്തിൽ നിയമിതനായിട്ടുള്ള കാര്യനിർവ്വഹണാധികാരസ്ഥന് പരിശോധനക്കായി പഞ്ചായത്തധികാരപ്പെടുത്തിയിട്ടുള്ള ചെക്കിങ്ങ് ഓഫീസർക്കോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന ഏതൊരു സ്ഥലത്തും പ്രവേശിക്കാവുന്നതും, ഉദ്യോഗസ്ഥൻമാർ ആവശ്യപ്പെടുന്ന വിനോദത്തെ ബാധിക്കുന്ന എല്ലാ രേഖകളും പുസ്തകങ്ങളും കാണിക്കേണ്ടതും പരിശോധകനു കുറിച്ചെടുക്കുവാൻ വേണ്ടിവന്നാൽ രേഖകൾ കൊണ്ടുപോകുവാൻ പ്രദർശന ഉടമ അനുവദിക്കേണ്ടതുമാണ്. ആക്റ്റിലെയോ, ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലെയോ, വസ്തുതകൾക്ക് വിപരീതമാണെന്ന് കാണുന്ന ഏതെങ്കിലും രേഖയും പിടിച്ചെടുക്കുന്നതിന് പഞ്ചായത്ത് പരിശോധന ഉദ്യോഗസ്ഥൻമാർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

22. പരിശോധനക്കായി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥൻമാരെ, യാതൊരാളും തടയാൻ പാടില്ലാത്തതുമാണ്. ഇത്തരം ഒരു കുറ്റത്തിന് മജിസ്ട്രേട്ട് മുമ്പാകെ കുറ്റാരോപണം തെളിയിച്ചാൽ 200 രൂപ (ഇരുനൂറ് രൂപ) വരെ പിഴശിക്ഷയോ അല്ലെങ്കിൽ ജയിൽ ശിക്ഷയോ ലഭ്യമാക്കാവുന്നതാണ്.

23. വിനോദ നികുതി പരിശോധനക്കായി അധികാരപ്പെടുത്തിയിട്ടുള്ള ഉദ്യോഗസ്ഥൻമാർ ഇന്ത്യൻ ശിക്ഷാ നിയമത്തിലെ 21-ാം വകുപ്പുപ്രകാരം സർക്കാർ ഉദ്യോഗസ്ഥൻമാരായി കണക്കാക്കാവുന്നതാണ്.

24. ഏതൊരു സിനിമാ പ്രദർശനത്തിന്റെ ഉടമസ്ഥനും പ്രദർശനം തുടങ്ങി ½ (അര) മണിക്കൂറിനുള്ളിൽ ടിക്കറ്റു വിൽപ്പന അവസാനിപ്പിക്കേണ്ടതാണ്. യാതൊരു കാരണവശാലും നടന്നുകൊണ്ടിരിക്കുന്ന പ്രദർശനത്തിന് പിന്നീട് ടിക്കറ്റുകൾ വിൽക്കുവാൻ പാടുള്ളതല്ല. വിററ ടിക്കറ്റുകളുടെ വിവരങ്ങളും നികുതി സംഖ്യയും മററു വിവരങ്ങളും ചട്ടങ്ങളിലെ 16, 24, 30 പ്രകാരം ഉണ്ടാക്കിയിട്ടുള്ള ഫോറം നമ്പർ (111) രജിസ്ററിൽ അപ്പോൾ തന്നെ എഴുതി പൂർത്തിയാക്കേണ്ടതാണ്. ഈ രജിസ്ററിൽ ഫിലിം കമ്പനിയുടെ പ്രതിനിധിയും പ്രദർശന ഉടമയും അതിൽ അടങ്ങിയ വിവരങ്ങൾ സത്യമാണെന്ന് കാണിച്ചുകൊണ്ട് കയ്യൊപ്പിടേണ്ടതാണ്. പരിശോധനാ ഉദ്യോഗസ്ഥൻമാർ മേൽ രജിസ്ററിൽ എഴുതിയ വിവരങ്ങൾ ശരിയാണോ എന്നു നോക്കി അഭിപ്രായം എഴുതേണ്ടതാണ്. ഇതിന്റെ ഒരു കോപ്പി അടുത്ത പ്രവർത്തി ദിവസം പഞ്ചായത്താഫീസിൽ ബോധിപ്പിക്കേണ്ടതാണ്.

25. ഏതൊരു പ്രദർശന ഉടമസ്ഥനും പ്രദർശനം അവസാനിക്കുന്നതുവരെ പ്രദർശന സ്ഥലത്ത് ഉണ്ടായിരിക്കേണ്ടതാണ്. വല്ലകാരണവശാലും സ്ഥലം വിടുകയാണെങ്കിൽ പൂർണ്ണാധികാരത്തോടു കൂടി മാനേജരേയോ, മററ് ജോലിക്കാരേയോ ഏൽപ്പിക്കേണ്ടതാണ്.

26. ഏതൊരു വിനോദ പ്രദർശന സ്ഥലത്തും കടന്ന് പരിശോധിക്കുവാനും വിനോദ നിയമം സംബന്ധിച്ച നിയമങ്ങളും, ചട്ടങ്ങളും, ഉപനിയമങ്ങളും പൂർണ്ണമായി പാലിച്ചുവരുന്നുണ്ടോ എന്നും, സ്വയം തീരുമാനമെടുക്കുന്നതിനും വിരുദ്ധമായാണ് പ്രവർത്തിക്കുന്നതെന്ന് ബോദ്ധ്യപ്പെടുകയോ അല്ലെങ്കിൽ ആക്റ്റ് 9-ാം വകുപ്പുപ്രകാരം പഞ്ചായത്ത് അധികാരപ്പെടുത്തിയ ചെക്കിങ്ങ് ഓഫീസറുടെ റിപ്പോർട്ടു പ്രകാരവും അത്തരം പ്രദർശനങ്ങൾ തടഞ്ഞു കൽപ്പന പുറപ്പെടുവിക്കുന്നതിനും വേണ്ടിവന്നാൽ മേലിൽ അത്തരം സ്ഥലത്ത് വിനോദ പ്രദർശനം നടത്തുന്നത് ബലമായി തടയുവാനും ആക്റ്റ് 10 (ii) പ്രകാരം എക്സിക്യൂട്ടീവ് ഓഫീസറെ അധികാരപ്പെടുത്തിയിരിക്കുന്നു. കൂടാതെ 10 (i) പ്രകാരം ഇത്തരം പ്രദർശന ഉടമയുടെ പേരിൽ പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കുവാനും അധികാരം നൽകിയിരിക്കുന്നു.

ഈ ആക്റ്റിലെയോ, ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലെയോ നടത്തിപ്പിനായി ഏതൊരാളോടും എന്തെങ്കിലും വിവരങ്ങൾ ആവശ്യപ്പെടാൻ പരിശോധനാ ഉദ്യോഗസ്ഥൻമാരെ അധികാരപ്പെടുത്തിയിരിക്കുന്നു.

27. ഏതെങ്കിലും കാരണവശാൽ വിനോദ പ്രദർശനം തുടർന്നു നടത്തുവാൻ സാധിക്കാതെ വരുന്നപക്ഷം അത്തരം കാണികൾക്ക് വിനോദ നികുതി മടക്കി കിട്ടാൻ അവകാശമുണ്ടായിരിക്കുന്നതല്ല. എന്നാൽ അത്തരം കാണികളെ അന്നുതന്നെയോ അല്ലെങ്കിൽ തൊട്ടടുത്ത ദിവസമോ പ്രത്യേക പാസിൻമേൽ (Pass) പ്രദർശനം കാണിക്കാവുന്നതാണ്.

28. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുന്നവരെ 50 രൂപ (അമ്പതു ഉറുപ്പിക) വരെ പിഴ ചുമത്തുവാനും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ചു ഉറുപ്പിക) വീതം കൂടുതലായി പിഴ ചുമത്തുവാനും കാര്യനിർവ്വഹണാധികാരസ്ഥന് അധികാരം ഉണ്ടായിരിക്കുന്നതാണ്.

Reg. No. KL/TV/(N)/12

Government of Kerala
© 1984



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 7th February 1984/18th Magha 1905 (Saka) [No. 6

## PART III

# Public Health Engineering Department

### ദർഘാസ് പരസ്യം

No. A5-22/131/84. 1984 ജനുവരി 11.

താഴെ പറയുന്ന സാധനങ്ങൾ നൽകുന്നതിനുള്ള മുദ്രവെച്ച ടെൻററുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ദർഘാസ് നമ്പർ | ഇനവിവരവും ഉദ്ദേശ അടങ്കൽ തുകയും | ആവശ്യമുള്ള അളവ് ടൺ |
|---|---|---|
| 121/83-84 | ജലശുദ്ധീകരണത്തിന് അനുയോജ്യമായ ആലം നൽകുന്നതിന് — രൂപ ഒരു ലക്ഷം | 80 |
| 122/83-84 | ജലശുദ്ധീകരണത്തിന് അനുയോജ്യമായ 'കുമ്മായം' നൽകുന്നതിന്—രൂപ ഒരു ലക്ഷം | 80 |

നിരതദ്രവ്യം—എഴുതിയ തുകയുടെ ഒരു ശതമാനം (ഓരോന്നിനും)

ടെൻറർ സമർപ്പിക്കേണ്ട അവസാന തീയതിയും സമയവും—15-2-1984 വൈകിട്ട് നാലുമണി.

പ്രത്യേക ടെൻററുകൾ മുദ്രവെച്ച കവറിൽ "ജലശുദ്ധീകരണത്തിന് അനുയോജ്യമായ 'ആലം'/'കുമ്മായം' നൽകുന്നതിനുള്ള ടെൻറർ" എന്ന തലക്കെട്ടോടുകൂടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, പബ്ലിക് ഹെൽത്ത് ഡിവിഷൻ, ആലുവ എന്ന വിലാസത്തിൽ അയച്ചിരിക്കേണ്ടതാണ്. നിശ്ചിത സമയത്തിനുശേഷം കിട്ടുന്ന ടെൻററുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ടെൻററുകൾ നൽകുന്നവരുടെയോ അവരുടെ പ്രതിനിധികളുടെയോ മുന്നിൽ വച്ച് അന്നേ ദിവസം വൈകുന്നേരം നാലരമണിക്ക് തുറന്ന് പരിശോധിക്കുന്നതാണ്. താൽപ്പര്യമുള്ളവർക്ക് എല്ലാ പ്രവർത്തി ദിവസങ്ങളിലും ആലുവയിലുള്ള പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എൻജിനീയറുടെ ഓഫീസിൽ നിന്നും ഇതിലേക്കുള്ള ടെൻറർ ഫാറങ്ങൾ വാങ്ങാവുന്നതാണ്. ടെൻറർ ഫോറത്തിനുള്ള അപേക്ഷയോടൊപ്പം ടെൻറർ ഫോറത്തിൻെറ വിലയും വിൽപ്പനനികുതിയും ഉൾപ്പെടെ 27.50 രൂപ കൂടി പണമായി ഒടുക്കിയിരിക്കേണ്ടതാണ്. ആയത് യാതൊരു കാരണവശാലും മടക്കിക്കൊടുക്കുന്നതല്ല. ടെൻറർ ഫോറങ്ങൾ കൈമാററം ചെയ്യാൻ പാടില്ലാത്തതാകുന്നു. ടെൻറർ ഫോറത്തിൻെറ വിൽപ്പന ടെൻറർ സ്വീകരിക്കുന്നതിന് നിശ്ചയിച്ചിട്ടുള്ള അവസാന ദിവസം ഒരു മണിവരെ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. ടെൻറർ ഫോറത്തിൻെറ വിലയായി ചെക്കുകൾ തപാൽ സ്ററാമ്പുകൾ മുതലായവ സ്വീകരിക്കുകയോ ടെൻറർ ഫോറങ്ങൾ വി.പി.പി.യായി അയയ്ക്കുകയോ ചെയ്യുന്നതല്ല. ടെൻറർ ഫോറത്തിൻെറ പകർപ്പ് ആവശ്യമുള്ളവർക്ക് 2.20 രൂപ ഒടുക്കി വാങ്ങാവുന്നതാണ്.

(ഒപ്പ്)
എക്സിക്യൂട്ടീവ് എൻജിനീയർ.
(കേരളഗവർണ്ണർക്കുവേണ്ടി)

പബ്ലിക് ഹെൽത്ത് ഡിവിഷൻ, ആലുവ.

---

### ദർഘാസ് പരസ്യം

നമ്പർ A3-30/4675/80. 1984 ജനുവരി 10.

ആലുവ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് ഈ വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും (എ/ബി/സി) 13-2-1984 കൃത്യം നാലുമണിവരെ മുദ്രവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതും അന്നേ ദിവസം കൃത്യം നാലര മണിക്ക് ബന്ധപ്പെട്ട കരാറുകാരുടെയോ അവരുടെ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതുമാണ്.

ദർഘാസ് നമ്പർ 120/83-84

പ്രവർത്തിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും—എടവനക്കാട് പഞ്ചായത്തിൽ മൽസ്യത്തൊഴിലാളികൾ തിങ്ങിപ്പാർക്കുന്ന പ്രദേശങ്ങളിലേയ്ക്ക് ജല വിതരണക്കുഴലുകൾ സ്ഥാപിക്കുക മുതലായ ജോലികൾ—രൂപ 1,16,639

നിരതദ്രവ്യം—രൂപ 2,350

ടെൻറർ ഫാറത്തിൻെറ വില വിൽപ്പന നികുതി ഉൾപ്പെടെ—രൂപ 55

